യിൽ മുങ്ങുന്നതിനു കെ. സി. മാമ്മൻ മാപ്പിള ആദിയായവർ ഏറ്റവും അടുത്തുള്ള ഏലിയാ കത്തീഡ്രലിൽ പോകാതെ ചാപ്പലിൽ എത്തിക്കൊണ്ടിരുന്നു. പത്തനംതിട്ട കാതോലിക്കേറ്റ് കോളജിലെ പ്രിൻസിപ്പലായിരുന്ന ഡോ. സെർണോവും ഭാര്യയും പള്ളിയിലെ ആരാധനയിൽ ഉത്സാഹപൂർവ്വം പങ്കെടുത്തു വന്ന കാര്യം പ്രത്യേകം സ്മരണാർഹമാണ് (പ്രിൻസിപ്പലായി ഈ റഷ്യാക്കാരനെ ശുപാർശ ചെയ്തതും ഫാ. പീലിപ്പോസായിരുന്നു).

അടഞ്ഞു കിടന്നിരുന്ന ചെറിയപള്ളിയുടെ ജീർണ്ണോദ്ധാരണം പുതിയ വികാരി നിർവഹിച്ചു. ഇടവകയുടെ വിവിധ ഭാഗങ്ങളിൽ സണ്ടേസ്കൂളുകൾ ആരംഭിച്ചു. മർത്തമറിയം സമാജങ്ങൾ സംഘടിപ്പിച്ചു. ബോയിസ് ഗിൽഡും രൂപംകൊണ്ടു. ഭവനസന്ദർശനം നിർബന്ധമാക്കി. പള്ളിയിലെ ഗീതങ്ങൾ കുട്ടികളെ പഠിപ്പിച്ചു ആരാധന കൂടുതൽ ആകർഷകമാക്കി. ഞായറാഴ്ചതോറും വിശുദ്ധ കുർബ്ബാന അനുഭവിക്കുന്നവരുടെ എണ്ണം വർദ്ധിച്ചുകൊണ്ടിരുന്നു. വിവാഹബന്ധത്തിലൂടെ ഇതരസഭകളിൽ നിന്നു എത്തുന്ന യുവതികൾക്ക് പ്രത്യേക പുസ്തകങ്ങൾ നൽകി അവർക്കു കുമ്പസാരം, കുർബ്ബാന എന്നിവയുടെ മാഹാത്മ്യം മനസ്സിലാക്കാനുള്ള സൗകര്യം നൽകി.

ശനിയാഴ്ച വൈകിട്ടു സണ്ടേസ്കൂൾ അദ്ധ്യാപകരെ വിളിച്ചുകൂട്ടി അവർക്കു പ്രത്യേകം ക്ലാസ്സുകൾ എടുത്തുവന്നു. ക്ലാസ്സുകൾ കാപ്പിസൽക്കാരത്തോടെയായിരിക്കും സമാപിക്കുക. ഈദൃശ പ്രവർത്തനങ്ങൾ മൂലം ചെറിയ പള്ളി ഇടവക ഒരാദ്ധ്യാത്മിക നവോത്ഥാനത്തിന്റെ വക്കിലെത്തി. ഇടവകയിലെയും സഭാകേന്ദ്രത്തിലെയും പ്രവർത്തനങ്ങൾ ഒരേസമയം തൃപ്തികരമായി നിറവേറ്റാൻ പ്രയാസമായിരുന്നതിനാൽ ഒരു സഹപട്ടക്കാരനെ കൂടി വേണമെന്നു കേന്ദ്രത്തിൽ അറിയിച്ചു. അങ്ങനെ ഭക്തനും ഉത്സാഹിയുമായ പുത്തൻകാവ് കുറ്റിയിൽ യോഹന്നാൻ കത്തനാർ അസിസ്റ്റന്റു വികാരിയായി നിയോഗിക്കപ്പെട്ടു.

പള്ളിയുടെ കണക്കിൽ സാധുജനഫണ്ടിലേക്കു 500 രൂപാ ചെലവഴിക്കണമെന്ന പ്രമേയം ടി. പി. ജോൺ തിരുവാതുക്കൽ ചെറുപ്പക്കാരുടെ പിൻബലത്തോടെ ഒരിക്കൽ പൊതുയോഗത്തിൽ കൊണ്ടുവന്നു. പള്ളിക്കു ബാധ്യതകളുള്ളതിനാൽ സാധ്യമല്ല എന്നു പറഞ്ഞു പ്രമേയം തള്ളി. ഫാ. പീലിപ്പോസ് നിരാശനായില്ല. ചെറുപ്പക്കാരെ പ്രേരിപ്പിച്ചു "യോഹന്നാൻ സ്നാപകൻ" എന്ന നാടകം ടിക്കറ്റു വച്ചു എം.ഡി. ഹൈസ്കൂൾ ഹാളിൽ നടത്തി. സകല ചെലവും കഴിഞ്ഞ് 750 രൂപാ ലഭിച്ചു. അച്ചന്റെ സംഘാടക വൈഭവത്തിന്റെ ഒരുദാഹരണമാണിത്. വൈദിക സെമിനാരിയിൽ അദ്ധ്യാപകനായി ചേർന്നതിനാൽ വീടുകൾ സന്ദർശിക്കുന്നതിനു വികാരി എന്ന നിലയിൽ പലപ്പോഴും സാധിക്കാതെ വന്നു. കുറ്റിയിൽ യോഹന്നാൻ അച്ചന്റെ സേവനം ഈ ഘട്ടത്തിൽ വളരെയധികം പ്രയോജനപ്പെട്ടു. അവർ സഹോദരന്മാരെപ്പോലെയാണു കഴിഞ്ഞിരുന്നതെന്നു കുറ്റിയിലച്ചൻ അനുസ്മരിക്കുകയുണ്ടായി. "എന്റെ ജ്യേഷ്ഠസഹോദരൻ" എന്നത്രേ ഫാ. കെ. ഫീലിപ്പോസിനെ കുറ്റിയിലച്ചൻ വിശേഷിപ്പിച്ചത്.

കുറ്റിയിലച്ചന്റെ ഭവനസന്ദർശന വേളകളിൽ രോഗികളെയും പട്ടിണിക്കാരെയും ആവശ്യക്കാരെയും കണ്ടുപിടിക്കുന്നതിനു സാധിച്ചതിനെ തുടർന്ന് അത്തരക്കാർക്കു സഹായഹസ്തം നീട്ടാൻ ഒരു രഹസ്യക്കമ്മിറ്റി രൂപവൽക്കരിച്ചു. സഹായം ലഭിക്കുന്നവർക്കു പ്രയാസം നേരിടാതെയും മറ്റാരും അറിയാതെയും സഹായം പ്രവഹിച്ചുകൊണ്ടിരുന്നു. ഇതിനുവേണ്ടി യുവജനങ്ങൾ വീടുതോറും നടന്ന് അരിയും തേങ്ങായും ശേഖരിച്ചു വന്നു.

ഈ വീടുസന്ദർശനം ചിലർക്കു തീരെ പിടിച്ചില്ല. അവർ കുറ്റിയിലച്ചന്റെ നേർക്ക് അദ്ദേഹം അർഹിക്കാത്ത ആരോപണശരങ്ങൾ തൊടുത്തുവിട്ടുകൊണ്ടിരുന്നു. പിന്നീട് കമ്മിറ്റിക്കാർ ബജറ്റു കൊണ്ടുവന്നപ്പോൾ കുറ്റിയിലച്ചന് ആറുമാസത്തെ ശമ്പളം മാത്രം അതിൽ വകകൊള്ളിച്ചിരുന്നു. ഇതു ശരിയല്ലെന്ന് സി. പി. ജോർജ്ജ് മുതലായവർ പൊതുയോഗത്തിൽ വാദിച്ചു. ബജറ്റു തിരുത്തിയാൽ അതു കമ്മിറ്റിക്കാരുടെമേലുള്ള അവിശ്വാസമായി കണക്കാക്കപ്പെടുമെന്നു കമ്പനി നിയമമനുസരിച്ചു ചിലർ വാദിച്ചു. ഉപ്പൂട്ടിൽ തോമ്മാച്ചൻ അതിനെ ശക്തമായി ഖണ്ഡിച്ചു. ചെറുപ്പക്കാർ സി. പി. ജോർജ്ജിനെ പിന്താങ്ങി. അച്ചനെ പിരിച്ചുവിടാനുള്ള അവകാശം ചാപ്പലിന്റെ ഉടമസ്ഥനായ ബാവായ്ക്കാണെന്നും കമ്മിറ്റിക്കാർക്കു കാര്യമില്ലെന്നും ചൂണ്ടിക്കാണിക്കപ്പെട്ടു. ഏതായാലും കെ. പീലിപ്പോസ് വികാരി എന്ന നിലയിൽ ലഭിച്ച കനകാവസരങ്ങൾ പരമാവധി പ്രയോജനപ്പെടുത്തി. പൂട്ടിക്കിടന്ന പള്ളി ഇതിനിടയിൽ തുറന്നതിനാൽ പ്രവർത്തനം നിർബാധം നീങ്ങി. എരുത്തിക്കൽ ജോസഫ് കത്തനാരും മുട്ടമ്പുറത്തു യാക്കോബു കത്തനാരും ഇടവകപ്പട്ടക്കാരെന്ന നിലയിൽ കാതോലിക്കാ ഭാഗത്തോടു യോജിച്ചു തവണ വച്ചു കർമ്മാദികൾ നടത്തിവന്നു. ഫാ. പീലിപ്പോസ് ആഗോള സഭാസമ്മേളനങ്ങളിൽ പങ്കെടുക്കുന്നതിനു പലപ്പോഴും വിദേശപര്യടനം നടത്തുന്നതിൽ ചിലർക്കെല്ലാം എതിർപ്പുണ്ടായിരുന്നു. കാര്യങ്ങളുടെ നിജസ്ഥിതി മനസ്സിലാക്കിയ ബാവാ വികാരിയുടെ രാജിക്കത്തു സ്വീകരിക്കാതെ ഒരു വർഷത്തെ അവധി നൽകുകയാണുണ്ടായത്. തുടർന്ന് അച്ചൻ ഉപരിപഠനാർത്ഥം ഷിക്കാഗോയിലേക്കു പോകുകയും ചെയ്തു.

കാതോലിക്കേറ്റ് ഓഫീസിൽ സെക്രട്ടറിയേറ്റു മാതൃകയിൽ ഭരണസംവിധാനം ഏർപ്പെടുത്തുന്നതിനുള്ള ശ്രമത്തിന്റെ ഭാഗമായി ഒരു ഓഫീസ് നിർമ്മിക്കുന്നതിന്റെ ചുമതലയും ഫാ. പീലിപ്പോസിനായിരുന്നു. പരേതനായ കന്നുകുഴിയിൽ കെ. കെ. ലൂക്കോസ് ജഡ്ജിയുടെ സ്മാരകമായിട്ടാണു പുതിയ കാതോലിക്കേറ്റ് ഓഫീസ് നിർമ്മിച്ചിരിക്കുന്നത്. ഇതിനുവേണ്ടി മിസ്സിസ് പുന്നൻ ലൂക്കോസ് 25000 രൂപ സംഭാവന നൽകിയത് ഫാ. പീലിപ്പോസിന്റെ ശ്രമം കൊണ്ടാണ്. ഓഫീസ് കെട്ടിടം മിക്കവാറും പൂർത്തിയായപ്പോഴാണ് ഫാ. പീലിപ്പോസ് ഷിക്കാഗോയിലേക്കു പോകാൻ തയ്യാറായത്. വിവരം അറിഞ്ഞ ബാവാ കെട്ടിടത്തിന്റെ കൂദാശ നടത്താൻ തീരുമാനിച്ചു. "അയാളുടെ ഉത്സാഹംകൊണ്ടുണ്ടാക്കിയതാണ് ഈ ഓഫീസ്. അയാൾ ഇവിടെ ഇല്ലാതെ എന്തു കൂദാശ! അതുകൊണ്ട് കെട്ടിടം തീർന്നില്ലെങ്കിലും ശരി അയാൾ പോകുന്നതിനു മുമ്പ് കൂദാശ നടത്തണം." ബാവാ കല്പിച്ചു. അങ്ങനെ ഫാ. പീലിപ്പോസ് പോകുന്നതിനു മുമ്പ് ഓഫീസ് കൂദാശ ചെയ്തു. ബാവായ്ക്ക് ഫാ. പീലിപ്പോസിനോടുണ്ടായിരുന്ന സ്നേഹവാത്സല്യങ്ങൾ അളന്നു തിട്ടപ്പെടുത്താനാവില്ല.

മലയാള മനോരമയുടെ പത്രാധിപന്മാരായിരുന്ന കെ. സി. മാമ്മൻ മാപ്പിള, കെ. എം. ചെറിയാൻ, എൻ. എം. ഏബ്രഹാം എന്നിവരോട് ഫാ. കെ. പീലിപ്പോസ് വളരെ അടുത്ത സൗഹൃദബന്ധമാണു പുലർത്തിപ്പോന്നിട്ടുള്ളത്. കെ. എം. മാത്യു, മാമ്മൻ വറുഗീസ്, ഡോ. കെ. സി. മാമ്മൻ, പടിഞ്ഞാറേക്കര പി. സി. ഏബ്രഹാം, ഏബ്രഹാം ഈപ്പൻ പാലാമ്പടം മുതലായവരോടും ആ സൗഹൃദബന്ധം അന്യൂനം മെത്രാപ്പോലീത്താ തുടർന്നു. അച്ചന്റെ പുരോഗമനപരമായ എല്ലാ പ്രവർത്തനങ്ങൾക്കും ഇവർ പൂർണ്ണ പിന്തുണ നൽകുകയും അച്ചനെ പലതരത്തിൽ പ്രോത്സാഹിപ്പിക്കുകയും ചെയ്തിട്ടുണ്ട്. സഭയ്ക്കുവേണ്ടിയും കാതോലിക്കാ ബാവായ്ക്കുവേണ്ടിയും മറ്റും അച്ചന്റെ നിർദ്ദേശാനുസരണം പല സുപ്രധാന കത്തുകളും പ്രമാണരേഖകളും തയ്യാറാക്കിക്കൊണ്ടിരുന്നത് എൻ. എം. ഏബ്രഹാമായിരുന്നു.

ഓർത്തഡോക്സ് വിഭാഗം 1951-ൽ സമുദായക്കേസിൽ പരാജയപ്പെട്ടപ്പോൾ ഫാ. പീലിപ്പോസിന്റെ നേതൃത്വത്തിൽ പണം പിരിക്കുന്നതിനും മറ്റുമായി ഒരു ആക്ഷൻ കമ്മിറ്റി രൂപവൽക്കരിച്ചു. ആ കമ്മിറ്റിയെ റീആക്ഷൻ കമ്മിറ്റി എന്നത്രെ തടാകം ക്രിസ്തുശിഷ്യാശ്രമം ആചാര്യയും ഫാ. പീലിപ്പോസിന്റെ വലിയ സുഹൃത്തുമായിരുന്ന ഫാ. കെ. സി. വറുഗീസ് അന്നു വിശേഷിപ്പിച്ചത്.

ഫാ. പീലിപ്പോസ് വിദേശത്തു പോയപ്പോൾ മറ്റു ചിലരാണു പണപ്പിരിവിന്റെ ചുമതല വഹിച്ചത്. ഫാ. പീലിപ്പോസ് തിരിച്ചു വന്നപ്പോൾ 3000 രൂപയുടെ കണക്കുകൾ കാണുന്നില്ല. അതെങ്ങനെ അക്കൗണ്ടു ചെയ്യണമെന്നു അദ്ദേഹം പലരോടും ആരാഞ്ഞു. ഒന്നുകിൽ സത്യം കണ്ടുപിടിക്കണം അല്ലെങ്കിൽ പലവക എന്ന വകുപ്പിൽ എഴുതി കണക്കു ക്ലോസ് ചെയ്യണം എന്ന ഉപദേശമാണ് അദ്ദേഹത്തിനു ലഭിച്ചത്. കൈകേയിയുമായി ഏറ്റുമുട്ടുന്നതിൽ ഭേദം വനവാസം എന്നു പറഞ്ഞുകൊണ്ട് സ്ഥലംവിട്ട ശ്രീരാമനെപ്പോലെ ഫാ. പീലിപ്പോസ് വികാരിസ്ഥാനം താഴെവച്ചശേഷമാണ് ഉപരിപഠനാർത്ഥം അമേരിക്കയിലേക്കു പോയത്. തുടർന്നു തൽസ്ഥാനത്തു ഫാ. വി. ജെ. ഗബ്രിയേൽ ചെറിയപള്ളി വികാരിയായി നിയമിക്കപ്പെട്ടു.

ചെറിയപള്ളിപ്പെരുന്നാൾ അക്കാലത്തു മദ്യപന്മാരുടെ ഒരു മഹോത്സവമായിരുന്നു. ഫാ. കെ. പീലിപ്പോസ് ഇടവകാംഗങ്ങളുമായി സംസാരിച്ച് മദ്യരഹിതപ്പെരുന്നാൾ നടത്തുന്നതിനുള്ള സാഹചര്യമുണ്ടാക്കി. പിന്നീടു നടന്ന റാസയും പെരുന്നാളും മാതൃകാപരമായിരുന്നു. അമേരിക്കയിൽനിന്നു തിരിച്ചുവന്നു സെമിനാരി പ്രവർത്തനം വീണ്ടും ഏറ്റെടുത്തു. ഗബ്രിയേൽ അച്ചൻ തന്നെ ചെറിയപള്ളി വികാരിയായി തുടർന്നു.

പള്ളിയുടെ വരവുചെലവുകൾ ഒരു കണക്കെഴുത്തുകാരനെക്കൊണ്ട് കൃത്യമായി എഴുതിവച്ചുകൊണ്ടിരുന്നു. പള്ളിവക പണം ദുരുപയോഗപ്പെടുത്തുകയോ എത്ര ബുദ്ധിമുട്ടു നേരിട്ടാലും സ്വന്തം ആവശ്യത്തിനുവേണ്ടി എടുക്കുകയോ ചെയ്തിരുന്നില്ല. എന്നാൽ ചെറിയപള്ളിയിലെ ചിലർ പള്ളിവക ആയിരക്കണക്കിനു രൂപ അപഹരിക്കുകയും കണക്കുകൾ മറച്ചുവയ്ക്കുകയും ചെയ്തിട്ടുണ്ട്. ഫാ. പീലിപ്പോസ് വികാരിയായിരിക്കുമ്പോഴാണു മുണ്ടുചിറക്കൽ ഏബ്രഹാമിൽ നിന്നു 20000 രൂപ കൊടുത്തു ഇല്ലിക്കൽ പള്ളിക്കൂടം ഇടവകയ്ക്കു വേണ്ടി വിലയ്ക്കു വാങ്ങിയത്. ഇതിനുവേണ്ടി വന്ന പണം ഏതാനുംപേരുടെ പക്കൽ നിന്നു മണിക്കൂറുകൾക്കുള്ളിൽ ശേഖരിക്കാനും അച്ചനു സാധിച്ചു. അമേരിക്കയിൽ നിന്നു 1956-ൽ തിരിച്ചുവന്ന ഫാ. ഫീലിപ്പോസ് കയ്പേറിയ അനുഭവങ്ങളുടെ വെളിച്ചത്തിൽ പിന്നീട് വികാരിസ്ഥാനം സ്വീകരിച്ചില്ല. വൈദികസെമിനാരിക്കു വേണ്ടി വീണ്ടും സ്വയം പ്രതിഷ്ഠിച്ചു. 1960 മുതൽ 1966 വരെ സെമിനാരിയുടെ വൈസ് പ്രിൻസിപ്പലായും ഒരു വർഷം പ്രിൻസിപ്പലായും സേവനം അനുഷ്ഠിച്ചു.

ഫാ. കെ. ഫീലിപ്പോസ് കോലഞ്ചേരിയിൽ വച്ച് 1966 ഓഗസ്റ്റ് 24-നു ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടു. തോമസ് മാർ തീമോത്തിയോസ്, യൂഹാനോൻ മാർ സേവേറിയോസ് എന്നിവരെയും പ. ഔഗേൻ ബാവാ അന്നാണു മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തിയത്.



# വി. മാർത്തോമാ ശ്ലീഹാ ഭാരതത്തിന്റെ അപ്പോസ്തോലൻ

ഡോ. വിപിൻ കെ. വർഗീസ്, സൗത്ത് പാമ്പാടി

വി. വേദപുസ്തകത്തിൽ ദിദിമോസ് തോമസ് എന്നും യൂദാസ് തോമസ് എന്നും അറിയപ്പെടുന്ന തോമസ് അപ്പോസ്തോലനാണ് ഭാരതത്തിൽ കർതൃ സുവിശേഷം ഘോഷിച്ചത്. ആ പരിശുദ്ധ പിതാവിന്റെ നാമത്തിലാണ് നമ്മുടെ ഇടവകയും സ്ഥാപിതമായിരിക്കുന്നത്. പാലസ്തീനിലെ ഗലീലി തടാകത്തിന്റെ തീരത്തു ജനിച്ചു വളർന്ന തോമ്മായും കുടുംബവും മത്സ്യബന്ധനം തൊഴിലാക്കിയവരായിരുന്നു. വേദപുസ്തകത്തിൽ മാർത്തോമാ എന്ന ധീരനായ പിതാവിനെക്കുറിച്ച് പരിമിതമായ ചില പരാമർശങ്ങളേ ഉള്ളൂ. ലാസറിന്റെ മരണവാർത്തയറിഞ്ഞ് യേശുക്രിസ്തു ബഥാന്യയിലേക്ക് പോകുവാൻ ഒരുങ്ങിയപ്പോൾ ശിഷ്യന്മാർ തടയാൻ ശ്രമിച്ചു. എന്നാൽ ധീരനായ നമ്മുടെ അപ്പോസ്തോലൻ "അവനോടുകൂടെ മരിക്കേണ്ടതിന് നാമും പോക" എന്ന പ്രഖ്യാപനം വഴി ഗുരുവിനോടുള്ള സ്നേഹം പ്രകടമാക്കുന്നു. എന്നാൽ ധീരനായ തോമാശ്ലീഹാ ഉയിർത്തെഴുന്നേറ്റ കർത്താവ് ശിഷ്യന്മാരെ ആദ്യം സന്ദർശിച്ചപ്പോൾ സന്നിഹിതനായിരുന്നില്ല. തന്മൂലം അദ്ദേഹത്തിന്റെ പൗരോഹിത്യം, അവിശ്വാസം എന്നിവയെ പരാമർശിച്ച് ചിലർ ആ പിതാവിന്റെ ശ്രേഷ്ഠതയെ ഇടിച്ചു താഴ്ത്താൻ ശ്രമിച്ചു. എന്നാൽ യഥാർത്ഥ വസ്തുത മാർത്തോമാ പൈതൃക നേരവകാശികളായ മലങ്കര ഓർത്തഡോക്സ് സഭാ മക്കൾ അറിഞ്ഞിരിക്കേണ്ടത് അനിവാര്യമാണ്.

**മാർത്തോമാ ശ്ലീഹായുടെ പൗരോഹിത്യം**

മാർത്തോമാശ്ലീഹായ്ക്ക് പട്ടത്വം ഇല്ല എന്നു പറയുന്നതിന് അടിസ്ഥാനമായി സ്വീകരിക്കുന്ന വേദഭാഗം വി. യോഹന്നാൻ 20:21-24 വാക്യങ്ങളാണ്. "യേശു പിന്നെയും അവരോട് നിങ്ങൾക്കു സമാധാനം. പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു എന്നു പറഞ്ഞു. ഇങ്ങനെ പറഞ്ഞശേഷം അവൻ അവരുടെമേൽ ഊതി അവരോട് പരിശുദ്ധാത്മാവിനെ കൈക്കൊൾവീൻ. ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുവോ അവർക്ക് മോചിക്കപ്പെട്ടിരിക്കുന്നു, ആരുടെ പാപങ്ങൾ നിർത്തുന്നുവോ അവർക്കു നിർത്തിയിരിക്കുന്നു എന്നു പറഞ്ഞു. എന്നാൽ യേശു വന്നപ്പോൾ പന്തിരുവരിൽ ഒരുവനായ ദിദിമോസ് എന്ന തോമസ് അവരോടുകൂടെ ഉണ്ടായിരുന്നില്ല." പൗരോഹിത്യ അധികാരമായ പാപമോചനാധികാരവും പരിശുദ്ധാത്മാവിനേയും ശിഷ്യന്മാർക്ക് പ്രദാനംചെയ്തപ്പോൾ മാർത്തോമാശ്ലീഹാ ഉണ്ടായിരുന്നില്ല എന്നതുകൊണ്ട് മാർത്തോമാശ്ലീഹായ്ക്ക് പൗരോഹിത്യം ഇല്ലാ എന്ന് പറയുന്നു. ഇവിടെ ശ്രദ്ധിക്കേണ്ട ഒരു വസ്തുത ശിഷ്യസമൂഹത്തിന് മുഴുവനായും ആണ് ഈ അധികാരം നൽകിയത് എന്നതാണ്. അതായത് ഓരോ ശിഷ്യനേയും പേരെടുത്ത് പറഞ്ഞ് ഒരു അധികാരവും നൽകുന്നില്ല എന്നതുകൊണ്ട് തന്നെ മാർത്തോമാ ശ്ലീഹാ സന്നിഹിതനായിരുന്നില്ലെങ്കിലും ശിഷ്യസമൂഹത്തിന് മുഴുവനായും ലഭിച്ച അധികാരം അദ്ദേഹത്തിനും ലഭിക്കുന്നതിൽ അസ്വാഭാവികത ഒന്നും ഇല്ല. കൂടാതെ ഈ സംഭവത്തിന് ശേഷം സ്വർഗ്ഗാരോഹണവും കഴിഞ്ഞ് അപ്പോസ്തോലന്മാരും വിശ്വാസി സമൂഹവും കൂടിയിരുന്നപ്പോഴാണ് യൂദായ്ക്ക് പകരക്കാരനെ തിരഞ്ഞെടുത്തത്. അപ്പോസ്തോല പ്രവൃത്തികൾ 1:24-ൽ വി. മത്യാസിനെ തെരഞ്ഞെടുത്തതിനെക്കുറിച്ച് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "സകല ഹൃദയങ്ങളേയും അറിയുന്ന കർത്താവേ, തന്റെ സ്ഥലത്തേക്ക് പോകേണ്ടതിന് യൂദാ ഒഴിഞ്ഞുപോയ ഈ ശുശ്രൂഷയുടേയും അപ്പോസ്തോലത്വത്തിന്റേയും സ്ഥാനം ലഭിക്കേണ്ടതിന് ഈ ഇരുവരിൽ ഏവനെ നീ തിരഞ്ഞെടുത്തിരിക്കുന്നു എന്നു കാണിച്ചു തരേണമേ എന്നു പ്രാർത്ഥിച്ചു അവർക്ക് ചീട്ടിട്ടു." അപ്പോസ്തോലൻ എന്ന പദത്തിന്റെ അർത്ഥം അയയ്ക്കപ്പെട്ടവൻ എന്നാണ്. അതായത് ദൈവത്താൽ നിയോഗിക്കപ്പെട്ടവൻ. ഇങ്ങനെയുള്ള അപ്പോസ്തോലത്വത്തിലേക്കും ദൈവീകശുശ്രൂഷയിലേക്കും മത്യാസ് തിരഞ്ഞെടുക്കപ്പെടുകയും യഹൂദ്യ, എത്യോപ്യ, യറുശലേം എന്നിവിടങ്ങളിൽ സുവിശേഷം അറിയിക്കുകയും ചെയ്തു. കർത്താവ് തിരഞ്ഞെടുത്ത തോമസ് അപ്പോസ്തോലത്വത്തിന് അയോഗ്യനാവുകയും ശിഷ്യന്മാർ നറുക്കിട്ടെടുത്ത മത്യാസ് യോഗ്യനാവുകയും ചെയ്യുന്നു എന്നു പറയുന്നത് തന്നെ മഠയത്തരമാണ്.

കൂടാതെ ഇതിന് അനുകൂലമായ ഒരു തെളിവ് പഴയനിയമത്തിൽ ഉണ്ട്. സംഖ്യാ പുസ്തകം 11:24-29 വാക്യങ്ങൾ ഇതേ സാഹചര്യം വ്യക്തമാക്കുന്നു: "അങ്ങനെ മോശ ചെന്നു യഹോവയുടെ വചനങ്ങളെ ജനത്തോടു പറഞ്ഞു.




ജനത്തിന്റെ മൂപ്പന്മാരിൽ എഴുപതു പുരുഷന്മാരെ കൂട്ടി കൂടാരത്തിന്റെ ചുറ്റിലും നിറുത്തി. എന്നാറെ യഹോവ ഒരു മേഘത്തിൽ ഇറങ്ങി അവനോട് അരുളിചെയ്തു. അവൻമേലുള്ള ആത്മാവിനെ കുറെ എടുത്തു മൂപ്പന്മാരായ ആ എഴുപതു പുരുഷന്മാർക്കു കൊടുത്തു. ആത്മാവ് അവരുടെമേൽ ആവസിച്ചപ്പോൾ അവർ പ്രവചിച്ചു. പിന്നെ അങ്ങനെ ചെയ്തില്ല താനും. എന്നാൽ ആ പുരുഷന്മാരിൽ രണ്ടുപേർ പാളയത്തിൽതന്നെ താമസിച്ചിരുന്നു. ഒരുത്തനു എൽദാദ് എന്നും മറ്റവനു മേദാദ് എന്നും പേർ. ആത്മാവ് അവരുടെ മേലും ആവസിച്ചു. അവരും പേരെഴുതിയവരിൽ ഉള്ളവരായിരുന്നു. എങ്കിലും കൂടാരത്തിലേക്ക് ചെന്നിരുന്നില്ല. അവർ പാളയത്തിൽ വച്ചു പ്രവചിച്ചു. അപ്പോൾ ഒരു ബാല്യക്കാരൻ മോശയുടെ അടുക്കൽ ഓടിച്ചെന്നു എൽദാദും മേദാദും പാളയത്തിൽ വച്ചു പ്രവചിക്കുന്നു എന്ന് അറിയിച്ചു. എന്നാറെ നൂന്റെ മകനായി ബാല്യം മുതൽ മോശയുടെ ശുശ്രൂഷകനായിരുന്ന യോശുവ എന്റെ യജമാനനായ മോശയേ അവരെ വിരോധിക്കണമേ എന്നു പറഞ്ഞു. മോശെ അവനോട് എന്നെ വിചാരിച്ചു നീ അസൂയപ്പെടുന്നുവോ? യഹോവയുടെ ജനം ഒക്കെയും പ്രവാചകന്മാരാകയും യഹോവ തന്റെ ആത്മാവിനെ അവരുടെമേൽ പകരുകയും ചെയ്തെങ്കിൽ കൊള്ളായിരുന്നു എന്നു പറഞ്ഞു." തിരഞ്ഞെടുക്കപ്പെട്ടവരായിരുന്നുവെങ്കിലും പാളയത്തിന് പുറത്തു വരാതെയിരുന്ന 2 പേർക്കും മറ്റുള്ളവർക്കു ലഭിച്ചതുപോലെ പരിശുദ്ധാത്മാവിനെ ലഭിച്ചതായും അവർ ഇരുവരും മറ്റുള്ളവരെപ്പോലെ പ്രവചിച്ചതായും വേദപുസ്തകം സാക്ഷിക്കുന്നു. ഇതിന്റെ അടിസ്ഥാനത്തിൽ സന്നിഹിതനായിരുന്നില്ലെങ്കിലും ശിഷ്യസമൂഹത്തിലേക്ക് വിളിച്ചു വേർതിരിക്കപ്പെട്ട മാർത്തോമാശ്ലീഹായ്ക്കും പൗരോഹിത്യവും പാപമോചനാധികാരവും ലഭിച്ചു എന്നത് സ്പഷ്ടമാണ്.

ഇതു കൂടാതെ വി. യോഹന്നാന്റെ സുവിശേഷം 16:7-ൽ ഇപ്രകാരം പറയുന്നു: "ഞാൻ പോകുന്നതു നിങ്ങൾക്ക് പ്രയോജനം. ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരികയില്ല. ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയയ്ക്കും." ഇത് യേശു തന്റെ ശിഷ്യന്മാരോടു പറയുന്നതാണ്. ഇവിടെ കാര്യസ്ഥൻ എന്നു പറഞ്ഞിരിക്കുന്നത് പരിശുദ്ധാത്മാവിനെക്കുറി

ച്ചാണ്. ഇവിടെ യേശു എടുത്തു പറയുന്ന ഒരു വസ്തുത 'യേശു പോയില്ല എങ്കിൽ പരിശുദ്ധാത്മാവ് വരികയില്ല' എന്നാണ്. യേശുക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണത്തിന് ശേഷം മാത്രമേ പരിശുദ്ധാത്മാവ് ആവസിക്കുകയുള്ളു എന്നും ഇതിൽ നിന്നും മനസ്സിലാക്കാം. അപ്പോസ്തോലപ്രവൃത്തികൾ 2:1-4 വരെയുള്ള ഭാഗത്ത് പരിശുദ്ധാത്മാവ് ശിഷ്യസമൂഹത്തിന്റെ മേൽ ആവസിക്കുന്നതായും രേഖപ്പെടുത്തിയിട്ടുണ്ട്. ഈ സംഭവം സ്വർഗ്ഗാരോഹണത്തിന് ശേഷമാണ് നടക്കുന്നത്.

### അവിശ്വാസിയായ തോമസ് (സംശയാലുവായ തോമാ)

മലങ്കരയിലുള്ള ചില നസ്രാണി മക്കൾ തങ്ങളുടെ പിതാവിനെ വിശേഷിപ്പിക്കുന്ന പദങ്ങളാണ് ഈ ഭാഗത്തിന്റെ തലക്കെട്ടായി നൽകിയിരിക്കുന്നത്. ആദ്യം സംശയാലുവായ തോമായെക്കുറിച്ചും യാതൊരു സംശയവും ഇല്ല എന്ന് പ്രഖ്യാപിക്കപ്പെടുന്ന മറ്റു ശ്ലീഹന്മാരെക്കുറിച്ചും വി. വേദപുസ്തകം എന്തു പറയുന്നുവെന്നു പരിശോധിക്കാം. യേശുക്രിസ്തു മനുഷ്യനായി ശ്ലീഹന്മാരോടൊപ്പം ഈ ലോകത്തിൽ ജീവിച്ച കാലത്തെ ക്കുറിച്ച് പ്രതിപാദിക്കുന്നത് നാല് സുവിശേഷഭാഗങ്ങളിലാണ്.

യേശുക്രിസ്തുവിന്റെ കബറടക്കത്തിന്ശേഷം നടന്ന സംഭവങ്ങൾ വി. മത്തായി 28:16, 17 വാക്യങ്ങളിൽ പ്രതിപാദിക്കുന്നതിപ്രകാരമാണ്: "എന്നാൽ പതിനൊന്നു ശിഷ്യന്മാർ ഗലീലയിൽ യേശു അവരോട് കല്പിച്ചിരുന്ന മലെക്ക് പോയി. അവനെ കണ്ടപ്പോൾ അവർ നമസ്ക്കരിച്ചു. ചിലരോ സംശയിച്ചു." ഇവിടെ യേശുക്രിസ്തുവിന്റെ കല്പനപ്രകാരം മലയിലേക്ക് ശിഷ്യന്മാർ പോകുന്നതായി പറയുന്നു. അവർ അവിടെ വച്ച് യേശുക്രിസ്തുവിനെ നമസ്കരിച്ചു. അവരിൽ ചിലർ യേശുവിനെ സംശയിച്ചതായും രേഖപ്പെടുത്തുന്നു. ഇവിടെ ചിലർ എന്നു ബഹുവചനത്തിൽ പറഞ്ഞിരിക്കുന്നതുകൊണ്ട് തന്നെ ഒന്നിലധികം പേർ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ സംശയിച്ചിരിക്കാം. തോമാ ശ്ലീഹാ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ കാണാതെ വിശ്വസിക്കുകയില്ല എന്നാണ് പറഞ്ഞതെന്നും ഇത്തരുണത്തിൽ പ്രത്യേകം അനുസ്മരിക്കേണ്ടതാണ്.

വി. മർക്കോസ് 16:9-14-ൽ ഇപ്രകാരം പറയുന്നു: "അവൻ ആഴ്ചവട്ടത്തിന്റെ ഒന്നാംനാൾ രാവിലെ ഉയിർത്തെഴുന്നേറ്റിട്ട് താൻ ഏഴ് ഭൂതങ്ങളെ പുറത്താക്കിയിരുന്ന മഗ്ദലക്കാരത്തി മറിയയ്ക്ക് ആദ്യം പ്രത്യക്ഷനായി. അവൾ ചെന്ന് അവനോടുകൂടെ ഇരുന്നവരായി ദുഃഖിച്ചും കരഞ്ഞും കൊണ്ടിരിക്കുന്നവരോട് അറിയിച്ചു. അവൻ ജീവനോടിരിക്കുന്നു എന്നും അവൾ അവനെ കണ്ടു എന്നും അവർ കേട്ടാറെ വിശ്വസിച്ചില്ല. പിന്നെ അവരിൽ രണ്ടുപേർ നാട്ടിലേക്ക് പോകുമ്പോൾ അവൻ മറ്റൊരു രൂപത്തിൽ അവർക്കു പ്രത്യക്ഷനായി. അവർ പോയി ശേഷമുള്ളവരോട് അറിയിച്ചു. അവരുടെ വാക്കും അവർ വിശ്വസിച്ചില്ല. പിന്നത്തേതിൽ പതിനൊരുവർ ഭക്ഷണത്തിനിരിക്കുമ്പോൾ അവൻ അവർക്കു പ്രത്യക്ഷനായി. തന്നെ ഉയിർത്തെഴുന്നേറ്റവനായി കണ്ടവരുടെ വാക്ക് വിശ്വസിക്കായ്കയാൽ അവരുടെ അവിശ്വാസത്തേയും ഹൃദയകാഠിന്യത്തേയും ശാസിച്ചു." മഗ്ദലക്കാരത്തി മറിയയ്ക്കും മറ്റു രണ്ടുപേർക്കും യേശു ഉയിർത്തെഴുന്നേറ്റശേഷം പ്രത്യക്ഷനായി. ഇവർ തങ്ങൾക്ക് പ്രത്യക്ഷനായ യേശുവിനെപ്പറ്റി മറ്റുള്ളവരോട് പറഞ്ഞെങ്കിലും അവർ വിശ്വസിച്ചില്ല. പൊതുവായിട്ടാണ് ശേഷമുള്ളവർ എന്നും അവനോടുകൂടെ ഇരുന്നവരായി ദുഃഖിച്ചും കരഞ്ഞും കൊണ്ടിരുന്നവർ എന്നും പറഞ്ഞിരിക്കുന്നത്. എന്നാൽ ഇതിൽ പതിനൊന്ന് ശിഷ്യന്മാർ (യൂദാ ഒഴികെ) ഉൾപ്പെട്ടിരുന്നുവെന്ന് പിന്നീടുള്ള വാക്യം വ്യക്തമാക്കുന്നു. താൻ ഉയിർത്തെഴുന്നേറ്റുവെന്ന മറിയയുടേയും മറ്റ് രണ്ടു പേരുടേയും വാക്കുകളെ വിശ്വസിക്കാത്ത പതിനൊരുവരെ യേശു ശാസിക്കുന്നു.

വി. ലൂക്കോസ് 24:8-11-ൽ ഇപ്രകാരം പറയുന്നു: "അവർ അവന്റെ വാക്ക് ഓർത്തു. കല്ലറ വിട്ടു മടങ്ങിപ്പോയി പതിനൊരുവർ മുതലായ എല്ലാവരോടും ഇതു ഒക്കെയും അറിയിച്ചു. അവർ ആരെന്നാൽ മഗ്ദലക്കാരത്തി മറിയ, യോഹന്നാ, യാക്കോബിന്റെ അമ്മ മറിയ എന്നവർ തന്നെ. അവരോടുകൂടെയുള്ള മറ്റു സ്ത്രീകളും അത് അപ്പോസ്തോലന്മാരോടു പറഞ്ഞു. ഈ വാക്ക് അവർക്ക് വെറും കഥപോലെ തോന്നി. അവരോ വിശ്വസിച്ചില്ല." ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെക്കുറിച്ച് മഗ്ദലക്കാരത്തി മറിയയും മറ്റ് സ്ത്രീകളും ശ്ലീഹന്മാരോടു പറഞ്ഞുവെങ്കിലും അവർ അവരുടെ വാക്ക് വിശ്വസിച്ചില്ല എന്നാണ് വി. ലൂക്കോസ് രേഖപ്പെടുത്തുന്നത്.

തോമാശ്ലീഹായുടെ അവിശ്വാസത്തെക്കുറിച്ച് വി. യോഹന്നാൻ 20:24, 25 വാക്യങ്ങളിൽ ഇപ്രകാരം പറയുന്നു: "എന്നാൽ യേശു വന്നപ്പോൾ പന്തിരുവരിൽ ഒരുവനായ ദിദിമോസ് എന്ന തോമസ് അവരോടുകൂടെ ഉണ്ടായിരുന്നില്ല. മറ്റേ ശിഷ്യന്മാർ അവനോട് ഞങ്ങൾ കർത്താവിനെ കണ്ടു എന്നു പറഞ്ഞാറെ ഞാൻ അവന്റെ കൈകളിൽ ആണിപ്പഴുത് കാണുകയും ആണിപ്പഴുതിൽ വിരൽ ഇടുകയും അവന്റെ വിലാപ്പുറത്ത് കൈ ഇടുകയും ചെയ്തിട്ടല്ലാതെ വിശ്വസിക്കയില്ല എന്ന് അവൻ അവരോടു പറഞ്ഞു." ക്രിസ്തു ഉയിർത്തെഴുന്നേറ്റു എന്നത് ക്രിസ്തുവിനെ നേരിൽ കാണാതെ വിശ്വസിക്കയില്ല എന്നാണ് തോമാശ്ലീഹാ പറഞ്ഞത്.

വി. യോഹന്നാൻ മാർത്തോമാശ്ലീഹായെ മാത്രം സംശയാലുവായി രേഖപ്പെടുത്തുമ്പോൾ വി. മർക്കോസും വി. ലൂക്കോസും ശിഷ്യസമൂഹത്തെ (11 പേരെയും) മുഴുവനായും സംശയാലുക്കൾ ആയി രേഖപ്പെടുത്തുന്നു. വി. മത്തായി ശിഷ്യന്മാരിൽ ചിലർ ഉയിർത്തെഴുന്നേറ്റ യേശുവിനെ നേരിട്ടു കണ്ടെങ്കിലും സംശയിച്ചതായും രേഖപ്പെടുത്തുന്നു. ഇതിൽ നിന്നു തന്നെ മാർത്തോമാശ്ലീഹാ മാത്രമല്ല സംശയാലു എന്നു വ്യക്തമാണ്. അതുകൊണ്ടുതന്നെ അദ്ദേഹത്തെ അങ്ങനെ അധിക്ഷേപിക്കുന്നത് ശരിയുമല്ല.

### മാർത്തോമാശ്ലീഹായുടെ സിംഹാസനം

ശ്ലീഹന്മാർക്ക് ലഭിച്ച ശ്ലൈഹിക അധികാരത്തിന്റെ പ്രതീകമാണ് സിംഹാസനം എന്ന പദം കൊണ്ട് വിവക്ഷിക്കുന്നത്. സിംഹാസനം എന്ന പദംകൊണ്ട് ആദ്യം മനസിലെത്തുന്നത് രാജാവിന്റെ സിംഹാസനത്തോടു സമാനമായ ഒരു അധികാര കസേരയാണ്. കർതൃശ്ലീഹന്മാരിൽ ആർക്കെങ്കിലും സിംഹാസനം (കസേര) സ്ഥാപിച്ച് അതിലുപവിഷ്ടരായി ആത്മികഭരണം നിർവ്വഹിക്കാൻ തക്കതായ ഒരു സാഹചര്യം ഒന്നാം നൂറ്റാണ്ടിലുണ്ടായിരുന്നില്ല എന്നതിനുള്ള ഏറ്റവും വലിയ തെളിവാണ് വി. യോഹന്നാൻ ഒഴികെ ഒരു ശ്ലീഹായ്ക്കും സ്വാഭാവികമരണം പ്രാപിക്കാൻ കഴിഞ്ഞില്ല എന്നുള്ളത്. അവർ എല്ലാവരും രക്തസാക്ഷികളാവുകയായിരുന്നു. യേശുക്രിസ്തു ശിഷ്യന്മാർക്കു നൽകിയ പട്ടത്വ അധികാരവും പാപമോചന അധികാരവും ആണ് ശ്ലൈഹിക സിംഹാസനം എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. ഈ അധികാരങ്ങൾ ഇപ്പോഴത്തെ മേൽപ്പട്ടക്കാരിലും വൈദികരിലും എത്തിയത് ശ്ലൈഹിക കൈവയ്പു വഴിയാണ്. ഈ ശ്ലൈഹിക കൈവയ്പു നടത്താനുള്ള അധികാരത്തെയാണ് ശ്ലൈഹിക സിംഹാസനം എന്നതുകൊണ്ട് അർത്ഥമാക്കുന്നത്.

അതുകൊണ്ട് തന്നെ മാർത്തോമാശ്ലീഹായുടെ സിംഹാസനം എന്ന പദപ്രയോഗത്തിൽ യാതൊരുവിധമായ അപാകതകളും ഇല്ല. ഈ പദം സഭയുടെ ആരംഭം മുതൽ ഉപയോഗിച്ചിരുന്നു. രേഖാപരമായ ആദ്യ തെളിവ് 1301-ൽ കൊടുങ്ങല്ലൂർ വെച്ച് ഒരു സഖറിയ ശെമ്മാശൻ പകർത്തിയെഴുതിയ കൽദായ സുറിയാനി വേദവായനക്കുറിപ്പ് പുസ്തകമാണ്. വത്തിക്കാൻ ലൈബ്രറിയിൽ സൂക്ഷിക്കുന്ന പ്രസ്തുത പുസ്തകത്തിൽ അന്ന് ഭരിക്കുന്ന മെത്രാപ്പോലീത്തായെപ്പറ്റി 'ഞങ്ങളുടെ തലവനായ മാർ യാക്കോബ്, മാർത്തോമാശ്ലീഹായുടെ പരിശുദ്ധ സിംഹാസനത്തിന്റേയും (The Holy see of Apostle St. Thomas) ഇന്ത്യൻസഭ മുഴുവന്റേയും അദ്ധ്യക്ഷനും തലവനും' എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്. 1653 മുതൽ 1815 വരെ മലങ്കരസഭയെ നയിച്ച 8 മെത്രാൻമാരും മാർത്തോമാ എന്ന പേരാണ് മേൽപ്പട്ടസ്ഥാനമേറ്റപ്പോൾ സ്വീകരിച്ചത്. അവരിൽ പലരുടേയും യഥാർത്ഥ പേര് മറ്റൊന്നായിരുന്നു. ഇത് സഭാസ്ഥാപകനായ മാർത്തോമായുടെ പൈതൃകം പിൻതുടരുന്നു എന്ന് സൂചിപ്പിക്കുവാനായിരുന്നു.

1817-ൽ മലങ്കര മെത്രാപ്പോലീത്തായായി പുന്നത്ര ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ (മാർ ദീവന്നാസ്യോസ് തൃതീയൻ) ആക്ടിംഗ് മലങ്കര മെത്രാപ്പോലീത്താ കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സിനോസ് വാഴിച്ചപ്പോൾ നൽകിയ സ്ഥാത്തിക്കോനിൽ മാർ പീലക്സീനോസ് സ്വയം വിശേഷിപ്പിക്കുന്നത് ഇപ്രകാരമാണ്: "തോമസ് അപ്പോസ്തോലന്റെ സിംഹാസനമാകുന്ന മലങ്കരയുടേയും ഇന്ത്യ മുഴുവന്റേയും സിംഹാസനത്തിൽ ഗീവറുഗീസ് എന്നു പേരുള്ള പീലക്സീനോസ് മെത്രാപ്പോലീത്താ." 1829-ൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് (മാർ ദീവന്നാസ്യോസ് നാലാമൻ) തൊഴിയൂർ ഇടവകയുടെ ഗീവറുഗീസ് മാർ കൂറിലോസിന് നൽകിയ സ്ഥാത്തിക്കോനിൽ സ്വയം വിശേഷിപ്പിക്കുന്നതിപ്രകാരമാണ്: "ദൈവകൃപയാൽ ഇന്ത്യയുടെ അതിർത്തിയിലുള്ള മലയാളത്തിൽ വസിക്കുന്ന ക്രിസ്തുവിന്റെ ആട്ടിൻകുട്ടികളുടേയും പെണ്ണാടുകളുടേയും ഇടയനും യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമൂഹത്തിന്റെ പിതാവും പരിശുദ്ധനും ഭാഗ്യവാനുമായ മാർ തോമസ് അപ്പോസ്തോലന്റെ സിംഹാസനാരൂഢനുമായിരിക്കുന്ന ഫിലിപ്പോസെന്ന ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആയ

നാം.” മാർ ദീവന്നാസ്യോസ് നാലാമന് 1840–ൽ അന്ത്യോഖ്യയുടെ ഇഗ്നാത്തിയോസ് ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസ് അയച്ച കല്പനയിൽ മലങ്കരസഭയെ വിശേഷിപ്പിക്കുന്നത് “പരിശുദ്ധ അപ്പോസ്തോലനായ മാർത്തോമായുടെ സിംഹാസന ഇടവക” എന്നാണ്.

1848–ലെ കൊച്ചി പഞ്ചായത്ത് വിധിപ്രകാരം മലങ്കര മെത്രാൻ സ്ഥാനം പ്രാപിച്ച പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് പരിശുദ്ധ മാർത്തോമാശ്ലീഹായുടെ സിംഹാസനം എന്ന സ്ഥാനം ഉപയോഗിച്ചിരുന്നു. 1846–ൽ മലങ്കരയിൽ എത്തി, മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് അവകാശവാദം ഉന്നയിക്കുകയും 1848–ലെ കൊച്ചി പഞ്ചായത്ത് വിധിമൂലം ആ സ്ഥാനം ലഭിക്കാതെ പോവുകയും ചെയ്ത അന്ത്യോഖ്യൻ മേൽപ്പട്ടക്കാരൻ യൂയാക്കീം മാർ കൂറിലോസ് മലങ്കര മെത്രാപ്പോലീത്തായെന്ന് അവകാശപ്പെട്ടുകൊണ്ട് അദ്ദേഹം സ്ഥാപിച്ച ഫോർട്ടുകൊച്ചി പള്ളിയിലെ തബ്ലൈത്തായിൽ “ഇന്ത്യയിലെ മാർത്തോമാശ്ലീഹായുടെ സിംഹാസനത്തിൽ യൂയാക്കീം കൂറിലോസ് മെത്രാപ്പോലീത്തായുടെ കൈകളാൽ” എന്നു സുറിയാനിയിൽ എഴുതി.

1857–ൽ മലങ്കര സന്ദർശിച്ച യറുശലേമിലെ സുറിയാനി പാത്രിയർക്കീസായ മാർ ഗ്രീഗോറിയോസ് അബ്ദേദ് നുഹറോ റാക്കാട് പള്ളി സന്ദർശിച്ചതിന്റെ സ്മാരകമായി അദ്ദേഹം അവിടുത്തെ മദ്ബഹായിൽ സ്ഥാപിച്ച ശിലാരേഖയിൽ യുയാക്കീം മാർ കൂറിലോസിനെ “മലങ്കരയുള്ള മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിൽ വാഴുന്ന” എന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ (മാർ ദീവന്നാസ്യോസ് അഞ്ചാമൻ) മലങ്കര മെത്രാപ്പോലീത്താ അധികാരമേറ്റതിനെക്കുറിച്ച് സഭാചരിത്രകാരനായ ഇടവഴിക്കൽ ഇ. എം. ഫിലിപ്പോസ് രേഖപ്പെടുത്തിയിരിക്കുന്നത് “മാർ ദീവന്നാസ്യോസ് അഞ്ചാമൻ മാർത്തോമാശ്ലീഹായുടെ സിംഹാസനത്തിൻമേൽ വാഴ്ച ഉറപ്പിക്കുകയും ചെയ്തു” എന്നാണ്.

ഈ വിധം ലഭ്യമായ പുരാതനരേഖകളും മാർത്തോമൻ പൈതൃകവും മാർത്തോമാശ്ലീഹായുടെ ശ്ലൈഹികസിംഹാസനം എന്ന പ്രയോഗത്തിന് സാക്ഷ്യം നൽകുന്നു.



## World Council of Churches (WCC)



The Central Committee of the World Council of Churches is being held from 21-27 June 2023 in Geneva, Switzerland. Metropolitan Zachariah Mar Nicholovos, who is also a Central Committee member, is representing the Malankara Orthodox Syrian Church, at this first full meeting following the 2022 11th Assembly of the World Council of Churches in Karlsruhe, Germany. During its high level deliberations, elections for commissions and join consultative boards of this large ecumenical body also took place.



Four members of the Malankara Orthodox Syrian Church were elected to the commissions and boards as follows:

Metropolitan **H.G. Abraham Mar Stephanos** has been appointed to the Commision on Faith & Order,

**Rev. Fr. Dr. Reji Mathew** has been appointed to the Commission on World Mission & Evangelism,

**Ms. Lisa Rajan** has been appointed to the Commission of Young People on the Ecumenical Movement and the Commission on Education & Ecumenical Formation,



**Ms. Ruth Mathen** has been appointed as the Youth Advisor to the Central Committee of the World Council of Churches.

This is the first time in the history of Malankara Church two young women have been elected to the commissions of such a large ecumenical body.The World Council of Churches (WCC) brings together churches, denominations and church fellowships in more than 110 countries and territories throughout the world, representing over 500 million Christians including most of the world's Orthodox churches, scores of Anglican, Baptist, Lutheran, Methodist and Reformed churches, as well as many United and Independent churches. The Malankara Orthodox Syrian Church is one of the founding members of this worldwide Christian inter-church organization.



# വൈദിക ശുശ്രൂഷയ്ക്കുള്ള ദൈവവിളി

ഫാ. ഡോ. കെ. എം. ജോർജ്

റോമൻ കത്തോലിക്കാ സഭയിൽ കുറച്ചു പ്രായമായിട്ട് വൈദിക സേവന പരിശീലനത്തിനു വരുന്നവരെ Late Vocation എന്നു വിശേഷിപ്പിക്കാറുണ്ട്. താമസിച്ചു ദൈവവിളി കിട്ടിയവർ എന്നർത്ഥം. കത്തോലിക്കർ അതു പറയാൻ കാരണമുണ്ട്. 14-15 വയസ്സു മുതൽ പെറ്റി സെമിനാരി എന്ന് ഒരു കാലത്ത് അറിയപ്പെട്ടിരുന്ന മൈനർ സെമിനാരികളിൽ ആൺകുട്ടികളെ പ്രവേശിപ്പിച്ച് അവരെ പൊതുസ്കൂളുകളിൽ അയച്ച് പൊതുവിദ്യാഭ്യാസം നൽകി ക്രമേണ വൈദിക സെമിനാരികളിലേക്കും സന്യാസ ആശ്രമങ്ങളിലേക്കും ഉപനയിക്കുന്ന രീതിയാണ് ഉള്ളത്. ആ ക്രമം അനുസരിച്ചാണെങ്കിൽ 24-ാം വയസ്സിൽ ഒരാൾക്ക് കത്തോലിക്കാ വൈദികനാകാൻ കഴിയും. സന്യാസ സമൂഹത്തിൽ ചേർന്നാലും അല്ലെങ്കിലും വൈദികർ അവിവാഹിതരുമാണ്. പെറ്റിസെമിനാരിയിലൊന്നും ചേരാതെ, സ്കൂളിലോ കോളജിലോ പഠിച്ച് ഇരുപത്തിയഞ്ചോ മുപ്പതോ മുപ്പത്തഞ്ചോ വയസ്സ് പ്രായമുള്ള ഒരാൾ സെമിനാരിയിൽ ചേരാൻ വന്നാലും അവർ അതിനെ Late Vocation എന്നു വിശേഷിപ്പിക്കുന്നു.

എന്നാൽ ഓർത്തഡോക്സ് സഭകളിൽ അങ്ങനെയൊരു പ്രയോഗം കേട്ടിട്ടില്ല. കാതോലിക്കായായിരുന്ന മാത്യൂസ് പ്രഥമൻ ബാവാ, അടൂർ ചാവടിയിൽ റവ. ഡോ. സി. റ്റി. ഈപ്പൻ, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തുടങ്ങി പല പ്രഗൽഭരും മദ്ധ്യവയസ്സിൽ പട്ടം സ്വീകരിച്ചവരാണ്. എനിക്ക് ആദരണീയ സഹപ്രവർത്തകരായിരുന്ന ഇപ്പോഴത്തെ റുമേനിയൻ പാത്രിയർക്കീസ് ഡാനിയൽ, പ്രശസ്ത ഗ്രീക്ക് വേദപണ്ഡിതനായിരുന്ന John Zizioulas (1931–2023) മെത്രാപ്പോലീത്താ തുടങ്ങിയ പ്രശസ്തരും നല്ല പ്രായമായി പട്ടമേറ്റവരാണ്. കോട്ടയത്തെ പഴയസെമിനാരിയിൽ നാൽപ്പതിനടുത്ത് പ്രായമായശേഷവും വന്നു പഠിച്ചവരെ ഓർക്കുന്നു. പ്രീസെമിനാരി എന്ന പേരിൽ പല വർഷങ്ങൾ മെത്രാന്മാരുടെ അരമനകളിലും മറ്റും കഴിഞ്ഞ് പല പ്രാവശ്യം ബിരുദ പരീക്ഷകളൊക്കെ എഴുതി, നല്ല പ്രായമായിട്ട് വരുന്നവരും ഉണ്ട്. അപ്പോൾ ദൈവവിളിക്ക് പ്രായപരിധിയൊന്നും സഭയിൽ കല്പിച്ചിട്ടില്ല. ഒരു സമയത്ത് വൈദികരുടെ ക്ഷാമം ഉണ്ടായതുകൊണ്ടും, ലോകത്തിൽ ഉത്തരവാദപ്പെട്ട ചുമതലകൾ നന്നായി നിർവഹിച്ചവരെ വൈദികരായി ലഭിച്ചാൽ നന്നാണെന്നുമുള്ള ചിന്ത കൊണ്ടുമായിരിക്കാം  സർക്കാർ ജോലിയിലും മറ്റ് രംഗങ്ങളിലും പ്രവർത്തിച്ചുകൊണ്ടിരുന്ന ചിലർക്ക് ഹ്രസ്വകാല വൈദിക പരിശീലനം കൊടുത്ത് പട്ടം കൊടുത്തിട്ടുണ്ട്. അവരിൽ ചിലരൊക്കെ സഭയ്ക്ക് ഉത്തമമായ വൈദിക ശുശ്രൂഷ കാഴ്ച വയ്ക്കുകയും ചെയ്തു. അപ്പോൾ ആർക്കാണ് ദൈവവിളി, ഏത് പ്രായത്തിലാണ് അത് ഉണ്ടാവുക എന്നൊന്നും കൃത്യമായി കണ്ടെത്താൻ ആവില്ല. സെമിനാരികളിൽ അനുഭവപരിചയം ഉള്ള ആളുകളോടു ചോദിച്ചാൽ പറയും, അവിടെ പ്രവേശനം ലഭിക്കുന്ന ഭൂരിപക്ഷം വിദ്യാർത്ഥികളും ദൈവവിളിയെക്കുറിച്ചൊന്നും ഗൗരവമായി ചിന്തിക്കാൻ അവസ്സരം കിട്ടിയവരല്ല എന്ന്. അതൊരു കുറവല്ല. മദ്ബഹായിൽ ശുശ്രൂഷിച്ചും, സണ്ടേസ്കൂളിലും യുവജനപ്രസ്ഥാനത്തിലും പ്രവർത്തിച്ചും വൈദിക അനുഷ്ഠാനങ്ങളുമായി പരിചയപ്പെട്ടും ഒരു വൈദികൻ ആകുന്നത് എന്തുകൊണ്ടും അഭികാമ്യമാണെന്നു വിചാരിക്കുന്ന നല്ല ചെറുപ്പക്കാരായിരിക്കും അവർ നല്ല പങ്കും. അക്കാദമികമായി പഠിക്കുന്നതോ വായിക്കുന്നതോ ബൗദ്ധിക വ്യവഹാരങ്ങളിൽ ഏർപ്പെടുന്നതോ ഒന്നും വൈദികശുശ്രൂഷയ്ക്ക് അത്ര ആവശ്യമില്ലെന്നു വിചാരിക്കുന്ന ധാരാളംപേർ ആ കൂട്ടത്തിലുണ്ട്. നല്ല "പാട്ടു കുർബാന", കൂദാശാനുഷ്ഠാന പൂർത്തീകരണം, സംഘാടകശേഷി എന്നിവയൊക്കെ ഉള്ള ഒരാൾ മതി എന്ന സങ്കല്പം പൊതുവെ നമ്മുടെ ജനങ്ങൾക്കിടയിലും ഉണ്ടല്ലോ. തീർച്ചയായും അത്യാവശ്യമുള്ള നല്ല ഗുണങ്ങളാണ് ഇവയെല്ലാം. അതുകൊണ്ട് സെമിനാരി പരിശീലനം കഴിയുമ്പോൾ അവർക്ക് മിക്കവർക്കും നല്ല ഇടവക വികാരിമാരായി ശോഭിക്കാൻ കഴിയുന്നുണ്ട്. അത് നമ്മെ സന്തോഷിപ്പിക്കേണ്ടതാണ്.

നമ്മുടെ വൈദിക സങ്കല്പം ഇങ്ങനെയായതുകൊണ്ടായിരിക്കാം സഭയിൽ ഒരിക്കലും മിഷണറി പ്രസ്ഥാനങ്ങൾ വിജയിക്കാത്തത്. വ്യവസ്ഥാപിതമായ ഒരു ഇടവകയിൽ വിശുദ്ധ കൂദാശകളും പെരുന്നാളുകളും കൺവൻഷനും ഭംഗിയായി നടത്തുകയും, പഴയ കെട്ടിടങ്ങൾ, മതിലുകൾ എന്നിവയെല്ലാം ഇടിച്ചുകളഞ്ഞ് പുതിയ നിർമ്മാണ പ്രവർത്തനങ്ങൾ നടത്തുകയും, നല്ല തണൽമരങ്ങൾ വെട്ടിമാറ്റുകയും പുതിയവ നടാതിരിക്കുകയും ചെയ്താൽ വൈദിക ശുശ്രൂഷ പൂർത്തിയായി എന്ന് നമുക്കൊരു പൊതുധാരണ ഉണ്ടല്ലോ.

എന്നാൽ മിഷണറി പ്രസ്ഥാനത്തിൽ കുറേയേറെ സാഹസികതയുണ്ട്. മലങ്കരയുടെ ചെറിയ വട്ടത്തിനു പുറത്ത് വിവിധ മതങ്ങളും സംസ്കാരങ്ങളും ഭാഷകളും നിലനിൽക്കുന്ന സ്ഥലങ്ങളിൽ ക്രിസ്തുസാക്ഷ്യം നിറവേറ്റുക



**മലങ്കരയുടെ ചെറിയ വട്ടത്തിനു പുറത്ത് വിവിധ മതങ്ങളും സംസ്കാരങ്ങളും ഭാഷകളും നിലനിൽക്കുന്ന സ്ഥലങ്ങളിൽ ക്രിസ്തുസാക്ഷ്യം നിറവേറ്റുക എന്നത് നമ്മുടെ അജണ്ടായിൽ കാര്യമായി സഭ പരിഗണിച്ചിട്ടില്ല. ഭാഗ്യവശാൽ സഭയുടെ മിഷനറി ദൗത്യത്തെ സ്വജീവിതം കൊണ്ട് കാണിച്ചുതന്ന ചില ഉദാഹരണങ്ങൾ പരുമല തിരുമേനി മുതൽ നമുക്കുണ്ട്.**

എന്നത് നമ്മുടെ അജണ്ടായിൽ കാര്യമായി സഭ പരിഗണിച്ചിട്ടില്ല. ഭാഗ്യവശാൽ സഭയുടെ മിഷനറി ദൗത്യത്തെ സ്വജീവിതംകൊണ്ട് കാണിച്ചുതന്ന ചില ഉദാഹരണങ്ങൾ പരുമല തിരുമേനി മുതൽ നമുക്കുണ്ട്. പക്ഷേ അതിനു പിൻതുടർച്ചയില്ല. ഇപ്പോൾ വൈദിക സെമിനാരികളിൽ പ്രവേശനത്തിന്റെ എണ്ണം തീരെ കുറച്ചു. കാരണം പുതിയ ഇടവകകൾ ഇല്ല. വൈദികരുടെ എണ്ണം അധികമാകുന്നു. ഏതാണ്ട് 20 വർഷങ്ങൾക്കു മുമ്പ് ഈ കാര്യം മുൻകൂട്ടി കണ്ടുകൊണ്ട് കോട്ടയം പഴയസെമിനാരി ഫാക്കൽറ്റി "ഇടവകേതര ശുശ്രൂഷ"കളെക്കുറിച്ച് ചില നിർദ്ദേശങ്ങൾ സുന്നഹദോസിന് സമർപ്പിച്ചിട്ടുണ്ട്. അതിപ്പോഴും ആരും പരിഗണിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ഈ ലേഖകൻ തന്നെ വ്യക്തിപരമായ നിലയിലും എളിയ നിർദ്ദേശങ്ങൾ പലതും സമർപ്പിച്ചിട്ടുണ്ട്. ഉദാഹരണമായി, രണ്ടു വൈദിക സെമിനാരികളിലെയും പഠനം പൂർത്തിയാക്കുന്ന ശെമ്മാശന്മാരെ എല്ലാവരെയും രണ്ടു മൂന്നു വർഷങ്ങൾ മിഷൻ കേന്ദ്രങ്ങളിലേക്ക് അയക്കണം. 25-27 വയസ്സിനകം അവർ സെമിനാരി പരിശീലനം പൂർത്തീകരിച്ചിരിക്കും എന്ന ധാരണയിലാണ് ഇതു പറയുന്നത്. പ്രീസെമിനാരി രീതി ഇപ്പോൾ മാറ്റിയതുകൊണ്ട് കോളജ് ബിരുദം കഴിഞ്ഞാലുടനെ യോഗ്യരായവർക്ക് സെമിനാരിയിൽ ചേരാൻ കഴിയും. നമ്മുടെ നിലവിലുള്ള മിഷൻ കേന്ദ്രങ്ങൾക്കു പുറമെ പുതിയ സ്ഥലങ്ങൾ കൂടി കണ്ടെത്താൻ കഴിയണം. ഒരു വർഷം രണ്ടു

സെമിനാരികളിൽ നിന്നുമായി 30 പേരെയെങ്കിലും അയച്ചാൽ, രണ്ടു വർഷത്തിനകം അവരിൽ മൂന്ന് നാല് പേരെങ്കിലും അവരുടെ ദൈവവിളി യഥാർത്ഥമായി കണ്ടെത്തുകയും, മിഷൻ രംഗത്ത് അവരുടെ ആശയങ്ങളും സർഗ്ഗശേഷിയും ഭാവനയും ദൈവാശ്രയവും കൈമുതലാക്കി പുതിയ വഴികൾ കണ്ടെത്തുകയും ചെയ്യും. ഇനി കേരളത്തിൽ സാധാരണ ഇടവക വൈദികരാകാൻ തങ്ങൾ മടങ്ങിവരില്ല എന്ന തീരുമാനവും ചിലർക്ക് ഉണ്ടായേക്കാം. ഓരോ വർഷവും അങ്ങനെ പൂർണ്ണസമർപ്പണമുള്ള മൂന്നുനാലുപേരെ എങ്കിലും ലഭിച്ചാൽ, പത്തു വർഷം കൊണ്ട് സഭയ്ക്ക് മിഷൻ രംഗത്ത് അഭിമാനാർഹമായവിധം പ്രവർത്തിക്കുന്ന പത്തുമുപ്പത് വൈദികരെ കിട്ടുമെന്ന് പ്രതീക്ഷിക്കാം. പുതിയ മേൽപ്പട്ടക്കാരെ ആവശ്യം വരുമ്പോൾ കഴിഞ്ഞ കുറെ വർഷങ്ങളായി നമുക്കനുഭവപ്പെട്ട കടുത്ത ദാരിദ്ര്യം ബന്ധപ്പെട്ടവർ ഓർക്കുന്നുണ്ട്. അതിനും ഒട്ടൊക്കെ പരിഹാരം ഉണ്ടാകും.

മിഷൻ രംഗത്തേക്ക് പോകുന്ന സെമിനാരി വിദ്യാർത്ഥികൾക്ക്, പുതിയ ഭാഷകളും സംസ്കാരങ്ങളും പഠിക്കുന്നതിനും ലോകം വളരെ വിശാലമാണ് എന്ന് മനസ്സിലാക്കുന്നതിനും കഴിയും. അതിനുശേഷം ഇടവക ശുശ്രൂഷയിൽ വന്നാൽ, ഗുണപരമായ മാറ്റങ്ങൾ ഉണ്ടാകും. ദീർഘവീക്ഷണത്തിൽ ഇതെല്ലാം സഭയ്ക്ക് ഭാവിയിൽ അനുഗ്രഹമായി മാറും.

കേരളത്തിനു പുറത്തുള്ള മിഷൻ രംഗം മുമ്പിൽകണ്ട് ശ്രേഷ്ഠനായ സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ (കൽക്കട്ട ഭദ്രാസനം) നേതൃത്വത്തിൽ ആരംഭിച്ച നാഗ്പൂർ സെമിനാരി, അതെല്ലാം വിട്ട്, കേരളത്തിലെ ഇടവകകളിൽ ഒതുങ്ങുന്ന പട്ടക്കാരെ മാത്രം സൃഷ്ടിക്കുന്ന അവസ്ഥയിലേക്കാണല്ലോ നീങ്ങുന്നത്. മലയാള ഇടവകകൾക്ക് ഇനി കൂടുതൽ പട്ടക്കാരെ അവിടെനിന്ന് ആവശ്യമില്ലാത്തതുകൊണ്ട്, അതിന്റെ ഭാവിയും ചർച്ചാ വിധേയമാണ്. അപ്പോൾ പുതിയൊരു സങ്കൽപ്പം ആവശ്യമാണ്. കോട്ടയത്തു പഠിച്ചിറങ്ങുന്ന ഓരോ ബാച്ചിന്റെയും മുൻസൂചിപ്പിച്ച മിഷൻ പരിശീലനവും അവരുടെ രണ്ടു മൂന്നു വർഷത്തെ പ്രവർത്തന മേൽനോട്ടവും നടത്താൻ നാഗ്പൂർ സെമിനാരി നല്ലൊരു കേന്ദ്രമാക്കി രൂപാന്തരപ്പെടുത്താം. ഇന്ത്യയിലെ തന്നെ വിവിധ ഭാഷകൾ പഠിപ്പിക്കാനും, ഇടവകേതര തലങ്ങളിൽ ഇടയസേവനം നടത്താനും പുതിയ സാഹചര്യങ്ങളിൽ പുതിയ വെല്ലുവിളികൾ നേരിടാനും, ആരാധനാക്രമങ്ങൾ ഉചിതമായി പുതിയ ചുറ്റുപാടുകളിൽ ഉപയോഗിക്കാനുമൊക്കെ കഴിവുള്ള ഒരു പരിശീലക ടീമിനെ അവിടെ ഫാക്കൽറ്റിയായി നിയമിക്കാവുന്നതാണ്.

ഭദ്രാസനങ്ങളുടെ സഹകരണത്തോടും എന്നാൽ സഭയുടെ പൊതു ഉത്തരവാദിത്തത്തോടും കൂടി വേണം ഈ മിഷൻ രംഗത്തേക്ക് അയക്കാൻ. ഇതുവരെ ഓരോ ഭദ്രാസനവും വൈദികപരിശീലനത്തിൽ അതിന്റെ സ്വന്തം താൽപ്പര്യങ്ങൾ മാത്രമാണ് പ്രധാനമായും പരിഗണിച്ചിരുന്നത്. പൊതുവിന്റെ ആവശ്യമായി വേണം മിഷൻ പരിശീലനം. അതിനുള്ള സാമ്പത്തിക ക്രമീകരണം നടത്താൻ മലങ്കരസഭയ്ക്ക് കഴിയും. മിഷണറി പരിശീലനം നേടുന്ന ശെമ്മാശന്മാർക്ക് മുപ്പതു വയസ്സിനകം വിവാഹിതരായോ അല്ലാതെയോ കശ്ശീശാപട്ടം നൽകുകയും അവരവരുടെ ഭദ്രാസനങ്ങളിൽ സർവ്വീസ് നഷ്ടപ്പെടാതെ നിയമിക്കപ്പെടുകയും ചെയ്യാം.

ഇതു പറയുമ്പോൾ എല്ലാ കോണുകളിൽ നിന്നും എതിർപ്പും തടസ്സവാദങ്ങളും ഉണ്ടാകും എന്നറിയാം. പക്ഷേ നമ്മുടെ സഭയുടെ ഭാവിക്കുവേണ്ടിയാണ് എന്നു ഗൗരവമായി ചിന്തിച്ചാൽ ഇതൊന്നും അസാധ്യമല്ല. കുറെ വർഷങ്ങളായി, മലങ്കരയുടെ വട്ടം ചുരുക്കിച്ചുരുക്കി ഒരു കൊച്ചു പൊട്ടായി നാം മാറിക്കൊണ്ടിരിക്കുകയാണ്. പലർക്കും അതൊരു സൗകര്യവും സന്തോഷവുമായിരിക്കാം. ഇപ്പോൾ എല്ലാ വ്യവഹാരങ്ങളുടെയും അന്തിമഫലം വെട്ടിമുറിക്കലും വട്ടംചുരുക്കലുമാണല്ലോ. കുഴിയാനയുടെ പേരിൽ 'ആന' എന്നുള്ളതുകൊണ്ട്, ചില കുഴിയാനകൾക്ക് തങ്ങൾ ശരിക്കും ആനകളാണ് എന്ന 'മെഗാലോമേനിയ' രോഗം ഉണ്ടാകാനിടയുണ്ട് എന്നതും മറക്കരുത്.

ഈ ലേഖകൻ ഉൾപ്പെടെയുള്ള വയോവൃദ്ധജനങ്ങളാൽ 'അലംകൃതവും പരിപൂരിത'വുമായ നമ്മുടെ സാധാരണ ഇടവകകൾ എങ്ങനെയാവും മുമ്പോട്ടു പോവുക എന്ന ചോദ്യവും ഗൗരവമായി നാം എടുക്കണം. അധികം ചെറുപ്പക്കാരില്ല. വലിയ പള്ളികൾ നിറയ്ക്കാൻ ആളില്ല. പണവും കുറയും. കത്തോലിക്കാ, പ്രൊട്ടസ്റ്റന്റ് സഭകളിലെല്ലാം അതി ഭീമമായ വിദേശ സഹായമുണ്ട്. മലങ്കരസഭയിൽ നമ്മുടെ ആളുകൾ സന്തോഷപൂർവ്വം നൽകുന്ന നേർച്ചകാശു മാത്രമേയുള്ളൂ. മലങ്കരസഭയ്ക്ക് 'മിഷൻ' എന്നു പറഞ്ഞാൽ മതംമാറ്റമോ ആളെപ്പിടുത്തമോ അല്ല എന്നത് പകൽപോലെ എല്ലാവർക്കും വ്യക്തമാണ്. സർക്കാരുകൾക്കും അതറിയാം. എങ്കിലും ഇന്ത്യയിലെ മാറിയ സാഹചര്യങ്ങളിൽ നാം കുറെ കഷ്ടതകൾ അനുഭവിക്കേണ്ടി വരും. "ക്രിസ്തുവിൽ വിശ്വസിക്കാൻ മാത്രമല്ല, അവനുവേണ്ടി കഷ്ടം അനുഭവിപ്പാനും കൂടെ നിങ്ങൾക്ക് വരം ലഭിച്ചിരിക്കുന്നു" എന്ന് പൗലോസ് ശ്ലീഹാ ഫിലിപ്പിയയിലെ പുതുക്രിസ്ത്യാനികളോടു പറയുന്നു (ഫിലി. 1:29). എണ്ണം ചെറുതാണെങ്കിലും മലങ്കരസഭയുടെ വലിയ മിഷനറി പിതാക്കന്മാരൊക്കെ ഈ കഷ്ടതയാകുന്ന "വരം" സന്തോഷത്തോടെ സ്വീകരിച്ചവരായിരുന്നു. ജനങ്ങളെ മറക്കുന്ന രാഷ്ട്രീയാധികാരികളുടെ കാലുകൾ കഴുകാനും സ്തുതിപാഠകരാകാനുമല്ല നമ്മുടെ ഇടയശ്രേഷ്ഠരെ ജനങ്ങൾ തിരഞ്ഞെടുത്ത് പരിപാലിക്കുന്നത്. യേശുക്രിസ്തുവിന്റെ ജീവൻ നൽകുന്ന സുവിശേഷത്തിന് അനുസൃതമായി മനുഷ്യരെ നയിച്ച്, അവരുടെ ആത്മികവും ഭൗതികവുമായ യാത്രയിൽ അവരോടൊപ്പം നിന്ന്, നീതിയും സത്യവും സമാധാനവും നിൽനിൽക്കുന്ന ഇടമായി സഭയെ രൂപാന്തരപ്പെടുത്താനാണല്ലോ നമ്മുടെ ദൈവവിളി.



# ഖത്തറിലെ എം.ഒ.സി. ദോഹ ഇടവകയുടെ സുവർണ്ണജൂബിലി ആഘോഷങ്ങൾക്ക് തുടക്കം കുറിച്ചു




ദോഹയിൽ ഓർത്തഡോക്സ് ദൈവാലയം രൂപീകൃതമായതിന്റെ അമ്പതാം വാർഷിക ആഘോഷങ്ങൾക്ക് മലങ്കര ഓർത്തഡോക്സ് സഭയുടെ മുംബൈ ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം നിർവഹിച്ചു.

ഇടവക വികാരി ഫാ. ഗീവർഗീസ് എബ്രഹാം, സഹവികാരി ഫാ. ഷെറിൻ തോമസ്, ഫാ. മാത്യു തോമസ് കോർഎപ്പിസ്കോപ്പാ, ഫാ. ബിനിൽ, ഇടവക ട്രസ്റ്റി ശ്രീ. സുനിൽ കോശി മാത്യുസ്, ഇടവക സെക്രട്ടറി ശ്രീ. റോജൻ ജേക്കബ് ഫിലിപ്പ്സ്, ജൂബിലി കൺവീനർ ശ്രീ. മാത്തൻ വർഗീസ്, ജൂബിലി സെക്രട്ടറി ശ്രീ. സുനേഷ് സഖറിയാ, സഭ മാനേജിങ് കമ്മറ്റി അംഗങ്ങൾ, IDCC ഭാരവാഹികൾ, ഇടവക മാനേജിങ് കമ്മറ്റി അംഗങ്ങൾ എന്നിവർ നേതൃത്വം നൽകി.

# ACTS: 2:1-8
# WE NEED ANOTHER PENTECOST

## Fr. Sam Oommen Panackamattam

Pentecost means – fiftieth, that refers to Jewish feast held fifty days after second days of Passover called feast of weeks, Exo: 34:22, Deut: 16:10 and Feast of Harvest, Exo: 23:16.

Pentecost, is a day of thanks giving to mark the end of the grain harvest, A Holy Sabbath day, two loaves of Bread made from the new wheat and two yearling lambs were waved before the Lord as a thanksgiving offering.

Praising God for His Grace in giving them a good harvest, people are expected to attend this feast, required to offer a free will offering to the Lord.

The day of Pentecost, Acts: 1:3 Jesus was with them for forty days then ascended back to Heaven. Ten days after ascension and fifty days after Resurrection, the words of Joel: 3:18, and John the Baptist, Mt: 3:11 were fulfilled.

On this day, Lord began to harvest the lost soul of this world through His church. Amazing things took place on that day.

- Everyone spoke in Tongues, Tongues were not the primary miracle that day.
- Tongues were never given as a sign to the church.
- Tongues was for Jews, 1 Cor: 14:22
- Tongues are mentioned in the Book of Acts, when a new group of people is brought into the church (Jews: Acts:2, Samaritans: Acts:8, Gentiles: Acts: 10 and Disciples of John: Acts:19)
- Tongues were designed to let Jews know that they were to be judged for their disobedience to God . Isa: 28:11, Deut,: 28:49, 1 Cor:14:21.
- Tongues have ceased – 1 Cor: 13:8
- We cannot duplicate the events of Pentecost
- We cannot go to Jerusalem
- The Holy Ghost has already came and baptized everyone, 1 Cor: 12:13
- We cannot duplicate the miracles of that day.
- We cannot duplicate the condition that existed among the people of God.
- Its true of the fact, that we need another Pentecost when we create an atmosphere like the one that existed in the church on that day. We will see Him moving in power among us in these days, just as he moved in those days. I believe that we need another Pentecost.
- One of the striking features of the early church in the day of Pente cost was that they were together “With one Accord”.

  The word “Accord’ means to have one mind these disciples all one hundred and twenty Acts: 1:15, were united in their desire to seek the face of the Lord, Acts; 1:14
- Unity was the calling card of the early church and it should mark us as well.
- If we truly desire to have Lord’s power and presence in these days, walk together in unity “we need another Pentecost”.
- We need a move in these days like the early church enjoyed in those days, if that is to happen, their must be unity among God’s people.



- These are the ways in which the early church was United we should seek unity in same areas.

**Vs: 1:4-5:- United in Purpose.**

- They awaited for the Lord together, Phil: 1:27.
- We each have different functions. 1 Cor: 12:7-26 But we should all have the same goal, 1 Cor:10:31.
- But there are some hounds – Diotrephes (3 John :Vs:9 following: be not get trapped in their tracks.
- “Do what He has called you to do And Be what He has called you to Be” “Satan is a divider and Christ is a Uniter": Eph: 2:14-15

**Vs; 1-14: United in Prayer**

- They prayed together, they prayed with unity for one another
- Nothing builts unity in a church than carrying one another burden to the Lord in Prayer.
- When we pray for others, we are less focused on ourselves and our own problems: Phil:2:1-4

**Vs: 2:3-4a: United in Power:**

They are filled with the Holy Ghost – the unity of the early church came about because they were submissive to God.

This unity produced amazing results

- They preached the same message Vs: 2:11.
- They believed the same thing: Vs: 2:41-44a.
- They carried the same burdens: Vs: 2:44b – 45.
- They loved the same thing: Vs: 2:46-47.

**Vs: 2:4b: United In Performance:-** “…… All were filled…… and begin to speak ….” Each one was busy doing their part ….

- God made no one to sit idle, He made all to serve .A faith, that do not work is not Real.
- No task is unimportant or small, each is vital to the success of the church.
- Are we doing what He want’s us to do?
- Are we doing that all we can do? MK: 14:1-9, what she couldn’t do.

We need another Pentecost. It will come when we walk, and work together.



# Stifle The Cacophony, Let Peace Be Your Symphony. Hear The Music Not The Noise, Feel Joy Not Annoyance.

## Fr. Mathew Koshy Modisseril

Have you ever wondered why a large number of church goers prefer to stand outside during the course of the service? Is our congregation losing faith? Is it the long monotonous sermons that bore them? Maybe! But there is another factor that we often overlook.While the clergy and choir might think they are producing fine music the common worshiper might not be hearing it that way. Of course the music system and instruments might be the latest in the market, the vocals might be beautiful but somehow the overall sound quality is not as expected.

We hear a lot of complaints ranging from uneven coverage, echoes and ear piercing screeching sounds. All these cause jarring disruptions in the course of any service and spoils the whole experience. How can we overcome this ?

As with everything else, proper planning goes a long way in helping us out.We seek out an architect when we think of building a house or church and in the same way it is pertinent to seek the service s of professionally qualified sound engineers.Here we are not talking about the eager salesperson at a musical instrument shop nor the person who occasionally handles the sound systems but of scientifically trained professionals who have dedicated time to learn, practice and know how to tweak and dial everything in just right.We need people who can critically analyse the different products available and select the most apt ones for the said church or parish hall.

The architecture, interior decor, dimensions and construction materials used vary from church to church.Hence the sound waves produced in each behave differently and unpredictably.In essence a sound system that seems perfect for one church might turn out to be disastrous for another.

The interiors of some churches, especially the ceiling, might have a very smooth finish and are thus highly reflective . Such rooms are called 'live' rooms and those that are not are called 'dead 'rooms. Although the “Point Source” category loudspeakers that we commonly use are relatively safe and efficient in low-reverberative situations, they may not work well in churches with high levels of reflections or reverberations. Speakers that belong to the “Line Source” category may be required in such situations. It is to be noted that the height of the ceiling may have a profound effect on the sound clarity.

We get a clear sound from a loudspeaker at a certain angle from its acoustic centre. When a person is either standing or sitting, his ears must be in line with this path to get the best experience and enjoy the feel . Beyond that there will be a loss of -6dB. So in-order to make it audible we often fiddle with the volume dials and increase the volume level which eventually leads to the annoying noise effects.

We also hear about the outputs of loudspeakers in Watts. We generally enquire about and compare the speakers according to their Wattage . This is like asking about the capacity of a vehicle’s fuel tank when you're going to buy it rather than its milage in standard test conditions. Watt is the unit of power. It is not what we should take into consideration to evaluate the audibility of our speakers The unit of sound we hear is dB SPL, dB is decibel and SPL is sound pressure level. dB SPL is a measure of sound pressure levels in air and related to how much pascals of air is required to move the tympanic membrane of the human ear. It is measured in dB and is a standardised way of comparing the sound pressure levels of different sounds. It is widely used in the field of audiology, which deals with human hearing, and also in audio recording and listening applications. The adjustment of dB SPL measures accounts for the way that humans perceive sound at different frequencies.



Thus our yardstick should be how much dB SPL noise is produced at a distance of one meter per watts. Based on this, it is possible to estimate how much noise will be received at a given distance and calculate the number of loudspeakers to be installed in the church for the best output.

Finally there is something that we often leave unnoticed.Speakers will respond differently in different churches due to the factors I had mentioned above earlier. Depending on the characteristics of the reflections, the sound we hear will be different because some wavelengths tend to be higher or some may decrease according to the surroundings and path they move about. Moreover, when loudspeakers are required in more than one row in lengthy churches, the person standing at the far back rows is much more likely to have ambiguity and uneasiness as he will be hearing sounds from loudspeakers in many rows at multiple places at different times based on the speed of the sound. These types of issues can be solved by a process called Sound System Calibration and should be performed after all the devices have been properly installed which will eventually enable us to have a perfectly synchronised experience and create the right ambience to participate in our prayers and worship.

If the sound system thus scientifically installed is to work at optimum efficiency it must be managed in the proper way, by well trained persons. With this objective in mind, Sruti School of Liturgical Music has started providing scientific training in Live Sound Engineering for places of Worship. Experts who can help you evaluate your options and guide you through the decision making process of installation, purchase and calibration are also available for consultations. So do not hesitate, go ahead and create immersive and impactful audio experiences that takes worship to another dimension.

**9447409452**
**frmatkoshy@gmail.com**

# കണ്ണുനീരിന്റെ മാധുര്യം

## ഷാജി എം. വർഗീസ്

ആർത്തിരമ്പി വരുന്ന തിരമാലകളെ നോക്കി അന്തിവെയിലിന്റെ പൊൻ ശോഭയിൽ കടലോരത്തെ പാറക്കൂട്ടങ്ങൾക്കിടയിലെ ഒരു ചെറുതിൽ അയാൾ ഇരുന്നു. വല്ലപ്പോഴും ഇങ്ങനെ വരാറുണ്ട്. ദൂരേക്ക് കണ്ണും നട്ടു ഒരിക്കലും നിലയ്ക്കാത്ത തിരകളെയും, സന്ധ്യയിൽ കൂടണയാനോ മറ്റെങ്ങോ പുലരാനോ വെമ്പൽ കൊള്ളുന്ന സൂര്യന്റെ ചുവപ്പു പടർന്ന കടലിനെ നോക്കി ഒരല്പനേരം അങ്ങനെ ഇരിക്കുന്നതൊരു ശീലമായി തീർന്നിരിക്കുന്നു. മനസ്സൊന്നു തണുക്കും. അത് പിന്നീടൊരു ഊർജ്ജമാണ്. എന്തൊക്കെയോ നന്മ ചെയ്യാനുള്ള ശക്തി.

വരുന്ന വഴിയിൽ വച്ച് കണ്ട ഒരു മെല്ലിച്ച പയ്യന്റെ വാക്കുകൾ അയാളുടെ കാതിൽ മുഴങ്ങിക്കൊണ്ടിരുന്നു. 'കഷ്ടപ്പെട്ടാണെങ്കിലും വീട് പുലർത്തണം, നന്നായി പഠിക്കുകയും വേണം'. സൂര്യാസ്തമനത്തിനു കടൽത്തീരത്തെത്തുന്ന കുറേപേർക്കു കപ്പലണ്ടി പൊതി നീട്ടികൊണ്ട് അവൻ അയാളോട് പറഞ്ഞു. അവന്റെ മറു കൈയിൽ ഒരു പാഠപുസ്തകവും ഉണ്ടായിരുന്നു.

അവനെക്കുറിച്ചും ആ ബാലന്റെ നിശ്ചയദാർഢ്യം നിറഞ്ഞുനിൽക്കുന്ന വാക്കുകളും എന്തുകൊണ്ടോ അയാളുടെ ചിന്തയിൽ തന്നെ ചുറ്റിപറ്റി നിൽക്കുകയാണ്.

ഒരിക്കലും അടങ്ങാത്ത ശക്തമായ തിരമാലകൾ. പാറമേലടിച്ചു പാൽ നിറം ചാലിച്ച് മടങ്ങുന്നു. പിന്നെയും ഇരമ്പി വരുന്നു. പല കാലങ്ങളിലായി പലരും അയാളെപ്പോലെ അവിടെ വന്നും ഇരുന്നും ഒക്കെ പോയിട്ടുണ്ടാകും, ചിന്താഭാരവുമായി. കുറെ ചോദ്യങ്ങൾക്കു മറുപടി ലഭിച്ചു ജീവിതത്തിൽ പ്രശ്നങ്ങളെ അതിജീവിച്ചവരും അല്ലാത്തവരും ഉണ്ടാകാം. അയാളുടെ ബാല്യകാല സ്മരണകൾ മനസ്സിന്റെ അടിത്തട്ടിൽ നിന്നും സടകുടഞ്ഞു എഴുന്നേറ്റു വരുകയാണോ? അവയെ കടിഞ്ഞാണിടാൻ അയാൾക്കു കഴിയുന്നില്ലേ? അന്നത്തെ ഓലമേഞ്ഞ വീട്ടിലെ മേൽക്കൂരയുടെ ദ്വാരങ്ങളിലൂടെ വേനൽക്കാലത്തു വെള്ളി വെളിച്ചം കടന്നു വന്നപ്പോൾ, മഴക്കാലത്ത് അവ മഴയായ് പെയ്തിറങ്ങി. ചാണകം മെഴുകിയ തറയിൽ നിരത്തി വെച്ചിരുന്ന തകരപ്പാത്രങ്ങൾ കൂരയുടെ ഉൾവശം അധികം നനയാതെ കാത്തു. അന്തിയോളം പണിയെടുക്കുന്ന അപ്പൻ മടങ്ങി വരുമ്പോൾ ഉള്ളതിൽ നല്ല പങ്ക് വിളമ്പിക്കൊടുക്കുന്ന അമ്മ. ചേട്ടനും, അനിയനും, അയാൾക്കും ബാക്കി നല്കികഴിഞ്ഞാൽ പിന്നെ അമ്മയുടെ പാത്രത്തിൽ വറ്റൊന്നും ഉണ്ടാകാറെയില്ല. മേലെത്തെ പ്രമാണി അവറാച്ചന്റെ മകന്റെ പാഠപുസ്തകങ്ങൾ ചേട്ടനാണ് ആദ്യം കിട്ടുക. പിന്നതു അയാൾക്കും. അതിനുശേഷം അനുജനും. മക്കൾ തമ്മിൽ ഒരു വയസ്സിന്റെ വിടവായതു പുണ്യം. കഠിന അധ്വാനവും കാലവും അപ്പനെ രോഗി ആക്കിയപ്പോൾ അമ്മ ധനവാനായ വർക്കിച്ചന്റെ വീട്ടിൽ അടുക്കള ജോലിക്കു പോകാൻ നിർബന്ധിതയായി. കൂരയുടെ കോണിൽ, ശ്വാസം നേരെ വലിക്കാൻ തത്രപ്പെടുന്ന അപ്പൻ, വിടരാൻ വെമ്പുന്ന മൊട്ടുകളായി ചെറു പൈതങ്ങൾ. അയൽവക്കത്തെ അടുക്കള ജോലി, സ്വന്തം വീട്ടു ജോലി, അപ്പന്റെ ശുശ്രൂഷ, പാതിരാവിൽ എപ്പോഴോ ഒന്ന് കണ്ണടക്കുന്ന അമ്മ, ഒന്നിനും തികയാത്ത വരവ് ചിലവുകൾ. വഴിമുട്ടിയപ്പോൾ ചേട്ടൻ പഠിപ്പു നിർത്തി കൂലിവേലക്കു പോയി തുടങ്ങി. അവിടെ കൂട്ടുകാരുടെ എണ്ണവും ഷാപ്പിലെ രുചിയും കൂടിയപ്പോൾ വീട്ടിലേക്കൊന്നും കിട്ടാതെയായി, വരാതെയായി. അപ്പന്റെ ശ്വാസം നിലച്ചപ്പോൾ അയാളുടെ തലയിലേക്ക് എന്തോ ഭാരം വന്നു വീണപോലെ. ഉറക്കം കണ്ണിനു താരാട്ടു പാടാതെ, തഴുകാതെ കടന്നുപോയി. തഹസിൽദാർ വന്നു താമസിക്കുന്നിടം പുറമ്പോക്കാണെന്നു പറഞ്ഞപ്പോൾ ഒരു കൂരയെങ്കിലും ഉണ്ടെന്ന ആശ്വാസവും പടികടന്നു. അവിടെത്തന്നെ പിടിച്ചു നിൽക്കാനുള്ള എല്ലാ ശ്രമവും വിഫലമായി. അടുത്ത രാത്രിയിൽ, ആദ്യമായി അമ്മയും, അനിയനും, അയാളും കടത്തിണ്ണയിലെ നനുത്ത തറയിൽ ഇരുട്ടിനെ ആശ്ലേഷിച്ചു കിടന്നു. പത്താം തരം കഴിഞ്ഞ അയാൾ അന്നാദ്യമായി ഒരു വേലയെക്കുറിച്ചു ചിന്തിച്ചിരുന്ന സമയം. കണ്ണുനീർ വറ്റാത്ത അമ്മയുടെ കുഴിഞ്ഞ കണ്ണുകൾ കണ്ടപ്പോൾ മനസ്സിലേക്ക് ഇരച്ചുകയറിയ ചിന്ത ആയിരുന്നു അത്. കടത്തിണ്ണയിലെ കിടപ്പു കണ്ട വർക്കിച്ചൻ അദ്ദേഹത്തിന്റെ ഔട്ട് ഹൌസ് അവർക്കായി തുറന്നു തന്നപ്പോൾ വലിയ ആശ്വാസമായി. തേങ്ങാപ്പുരയുടെ ഒരു കോണിൽ ചുരുണ്ടുകൂടി കിടക്കാൻ ഒരല്പ സ്ഥലം. എണ്ണവിളക്കിന്റെ അരണ്ട വെളിച്ചം. കണ്ണിൽ എണ്ണ ഒഴിച്ചിരുന്നു ആർത്തിയോടെ വായിച്ചു. പടവുകൾ കയറണമെന്ന ഒരേ വാശിയായിരുന്നു ഉള്ളു നിറയെ, ആ കപ്പലണ്ടി വിറ്റു നടക്കുന്ന ബാലനെപ്പോലെ.

തിരമാലയിലൊന്നു ഏറെ വേഗത്തിൽ വന്നു മഴത്തുള്ളികൾ പോലെ അയാ



ളുടെ മുഖത്തു വാരിയിട്ടപ്പോൾ മാത്രമാണ് അയാളവിടെ ആ പാറപുറത്താണ് ഇരിക്കുന്നതെന്ന ഓർമ്മ വന്നത്. പണ്ടൊരിക്കൽ എല്ലാം ഒന്നവസാനിപ്പിക്കാൻ

അയാൾ അവിടെ വന്നിരുന്നു. ആരും അയാളോട് ഒന്നും ചോദിക്കുകയും ഇല്ലായിരുന്നു. അമ്മയുടെ കണ്ണുകളിലെ നനവിന്റെ ഓർമ്മകൾ അയാളെ അന്ന് അതിൽ നിന്നും ശക്തമായി പിന്തിരിപ്പിച്ചു.

നേരം വൈകി ഇരുട്ട് വീണിരിക്കുന്നു. അങ്ങ് ദൂരെ ഒരു വെളിച്ചം കാണുന്നു. അതുവഴി പോകുന്ന ഏതോ കപ്പലിലെ വെളിച്ചമാണ്. അൽപ്പം കൂടെ അവിടെ ഇരിക്കാൻ തോന്നുന്നു. കാടുകയറിയ ചിന്തകളിൽ നിന്നും ഒന്ന് പുറത്തുവരാൻ കഴിയാതെ ഭൂതകാലത്തിന്റെ ഇരുട്ടിൽ തപ്പി തളർന്നു. നന്നേ ഇരുട്ടിയിട്ടും അയാൾ അങ്ങനെ തന്നേ തുടർന്നപ്പോൾ, 'സാറേ നമുക്ക് പോകണ്ടേ' എന്ന മനുവിന്റെ വിളി അയാളെ വർത്തമാന കാലത്തിലേക്ക് തിരികെ കൊണ്ടുവന്നു. സ്ഥലം ജില്ലാ കളക്ടറെ കൊണ്ടുപോകാൻ ജീപ്പുമായി ഡ്രൈവർ മനു കാത്തു നിൽക്കാൻ തുടങ്ങിയിട്ട് നേരം ഏറെ ആയിരുന്നു.

